പുസ്തകം ൩   ൧൮൭൪   ധനു   ലക്കം ൧൨

# മലങ്കര
# ഇടവകപത്രിക

---

## മരണാനന്തരാവസ്ഥ

വേദപുസ്തകത്തിലെ പ്രത്യക്ഷ ലക്ഷ്യങ്ങളാൽ മനുഷ്യന്റെ ആയിസ്സ മൂന്നു പ്രത്യേക അവസ്ഥയിൽ ആകുന്നു. ൧-ാമതു അവൻ ശരീരത്തോടുകൂടി ജീവിക്കുന്നതു. ഇതു ആത്മാവും ജഡവും തമ്മിൽ ഒരു യുദ്ധ കാലമാകുന്നു. (ഗലാ-൫-൧൭)

൨-ാമതു. ആത്മാവിൽ ഒരു അശരീരഅവസ്ഥ. ൧-ാമത്തെ ആയിസ്സിൽ ജയം പ്രാപിച്ചവൎക്കു ഈ രണ്ടാം ജീവകാലം സമാധാനവും സന്തോഷവും പൂണ്ടതാകുന്നു. ജഡത്തിന്റെ അടിമയിൽനിന്നു സ്വാതന്ത്ര്യപ്പെട്ടതിനാൽ അവരുടെ ആത്മമയം കൎത്താവിന്റെ മഹത്വപ്രത്യക്ഷതയ്ക്കായി കാത്തിരിക്കയും അതിനായി ശുദ്ധതയിൽ വസിക്കയും ചെയ്യുന്ന കാലമാകുന്നു. ഇതും മുന്നവസ്ഥപോലെ ഒരു അപൂൎണ്ണ അവസ്ഥയാകുന്നു

൩-ാമതു ജയഘോഷത്തോടുകൂടി ഉയൎത്ത അവസ്ഥ- ദേഹവും ദേഹിയും ആത്മാവും ഉൾപ്പെട്ട മനുഷ്യന്റെ സൎവ്വപൂൎണ്ണതയും ചേൎന്നു മറുരൂപപ്പെട്ടു ദൈവത്തോടു അനുരൂപപ്പെട്ടതും എല്ലാവിധത്തിലും പൂൎണ്ണത പ്രാപിച്ചതുമായ ഒരു അവസ്ഥയാകുന്നു ഇതു.

എന്നാൽ രണ്ടാമതായി പറഞ്ഞ മദ്ധ്യാവസ്ഥ ആത്മാവിലും അശരീരത്തിലും ആകുന്നു. മനുഷ്യൻ ശരീരവും ആത്മാവും ചേൎന്നതു എന്നു സാധാരണ പറയാറുണ്ടു. അങ്ങനെയല്ല. മനുഷ്യൻ ആത്മാവും ദേഹിയും ദേഹവും ഇങ്ങനെ ഒരുവക ത്രിത്വം ചേൎന്നതാകുന്നു. ഇതു മൂന്നും കുറ്റമില്ലാത്തതായി കൎത്താവിന്റെ മുമ്പാകെ കാണപ്പെടേണ്ടതുമാകുന്നു. (൧ തെസ്സ-൫-൨൩ എബ്രാ-൪-൧൨) ഇവ മൂന്നും പ്രത്യേകം പ്രത്യേകവും പൂൎണ്ണമായും ന്യായവിധി വരെ നിൎമ്മലമായിരിപ്പാൻ അപേക്ഷിക്കുന്നതുകൊണ്ടു മനുഷ്യന്റെ സ്വാഭാവികമായ ത്രിത്വാവസ്ഥയെ അപ്പോസ്തോലൻ വ്യക്തപ്പെടുത്തിയിരിക്കുന്നു.

ദേഹം എന്നാൽ എന്താണെന്നു ആൎക്കും അറിയാം. മനുഷ്യന്റെ അപ്രത്യക്ഷ അംശങ്ങളായ ആത്മാവ, ദേഹി എന്നവയെ മറച്ചിരിക്ക

ന്ന ആ സ്വരൂപമാണ ശരീരം. അതു മരണവും നാശവും ഉള്ളതു തന്നെ. എന്നാലും അതു ഭൂമിയ്ക്കടുത്ത അപൂൎണ്ണതകളെവിട്ടു പൂൎണ്ണതയിൽ ഉയൎത്തെഴുനീല്ക്കുവാനുള്ളതാകുന്നു. അപ്പോൾ ഇന്നത്തെപ്പോലെ വിരുദ്ധമായിട്ടല്ലാ നിത്യരംജനയോടുകൂടി ആത്മാവിനേയും ദേഹിയേയും ഇതു വഹിക്കുന്നതുമാകുന്നു.

ദേഹി എന്നുവച്ചാൽ ജീവനും ബുദ്ധിയും അടങ്ങിയ തത്വങ്ങളെ പ്രവൃത്തിപ്പിക്കുന്ന ശക്തിയാണന്നു പറയപ്പെടുന്നു. മനുഷ്യന്റെ എല്ലാഭാഗങ്ങളിലുംവച്ചു ഏററവും ഉന്നതമായിരിക്കുന്നതു ആത്മാവാകുന്നു. അതു ആദാമ്മിന്റെമൂക്കിൽ ദൈവംതന്നെ ശ്വാസമിട്ടതാകുന്നു. ആദാമ്മിന്റെ വീഴ്ചയിൽ അതുമരിക്കയും മ്ശിഹായാൽ ജീവിപ്പിക്കയുംചെയ്തിരിക്കുന്നു. നാം ദൈവത്തെ അറിയുന്നതും അതുകൊണ്ടാകുന്നു.

ഈ മുഖവുരയുടെശേഷം പറവാൻപോകുന്നതു മരണാനന്തരാവസ്ഥയെക്കുറിച്ചാകുന്നു. അശരീരങ്ങളായ ആത്മാവും ദേഹിയും മരണാനന്തരം വിധിവരെ ഇരിക്കുന്ന അവസ്ഥയെക്കുറിച്ചു ശുദ്ധവേദപുസ്തകവും ക്രിസ്ത്യാനിസഭയും നമുക്കു വെളിപ്പെടുത്തി തന്നിട്ടുള്ളവയെ ശരിയായി അറിഞ്ഞിരുന്നാൽ മരിച്ചവൎക്കു വേണ്ടിയും പരിശുദ്ധന്മാരോടുമുള്ള അപേക്ഷകളെക്കുറിച്ചു നടന്നുവരുന്ന ഭിന്നാഭിപ്രായങ്ങൾ നീങ്ങിപ്പോകുന്നതാകുന്നു.

നമ്മുടെകൎത്താവു വ്യക്തമായി കല്പിക്കുന്നതു എന്തന്നാൽ-"സ്വൎഗ്ഗത്തിൽ നിന്നിറങ്ങിയവനും സ്വൎഗ്ഗത്തിൽ ഇരിക്കുന്നവനുമായ മനുഷ്യപുത്രൻ അല്ലാതെ ആരും സ്വൎഗ്ഗത്തിലേക്കു കരേറിയിട്ടില്ല" (യോഹ ൩-൧൩) പിന്നെയും മരണത്തിന്റെയും ശവക്കുഴിയുടെയും വാതിലിൽ താൻ പ്രവേശിച്ചശേഷം പറയുന്നതു: "ഞാൻഇതേവരെ എന്റെ പിതാവിന്റെ അടുക്കലേക്കു കരേറിയിട്ടില്ല. എന്നാൽ എന്റെ സഹോദരന്മാരുടെ അടുക്കൽ പോയി ഞാൻ എന്റെയും നിങ്ങളുടേയും പിതാവിന്റെ പക്കലേക്കു കരേറുന്നു എന്നുപറക" (യോഹ- ൨൦ ൧൭) ഇതുകൊണ്ടു നമ്മുടെകൎത്താവു മരിച്ചപ്പോഴും തന്റെ ദേഹി സ്വൎഗ്ഗത്തിലേക്കു പ്രവേശിച്ചില്ലെന്നു വ്യക്തപ്പെടുന്നു. എന്നാൽ "ഇന്നു നീ എന്നോടുകൂടെ പറുദീസായിൽ ആകു"മെന്നു കള്ളനോടു കല്പിച്ചതു നോക്കുമ്പോൾ താൻ പറുദീസായിലേക്കു പ്രവേശിച്ചു എന്നു വരുന്നു. താൻ സ്വൎഗ്ഗത്തിലേക്കു പ്രവേശിച്ചതു ഉയൎത്തു തന്റെ ദേഹവും ദേഹിയും ആത്മാവും കൂടി യോജിച്ചതിൽ പിന്നെ മാത്രമായിരുന്നു. ഇതുകൊണ്ടു ദൈവസിംഹാസനമാകുന്ന സ്വൎഗ്ഗവും പറുദീസായും രണ്ടാണെന്നും ന്യായവിധിക്കായി വലത്തുഭാഗത്തെ കള്ളനെപ്പോലെ നോക്കിപ്പാൎക്കുന്ന പരിശുദ്ധന്മാരുടെ കാത്തിരിപ്പുസ്ഥലം പറുദീസായാണെന്നും വെളിപ്പെടുന്നു.

പിന്നെയും മരിച്ചാൽ ഉടനെയുള്ള വാസസ്ഥലം സ്വൎഗ്ഗമൊ നരകമൊ അല്ലെന്നു കൎത്താവു പിന്നെയും കല്പിക്കുന്നുണ്ടു. എന്തെന്നാൽ ലാസറസു മരിച്ചപ്പോൾ "അവൻ മാലാഹാമാരാൽ അബ്രാഹാമി

ൻെറ മാൎവ്വിടത്തിലേക്കു കൊണ്ടുപോകപ്പെട്ടു" (ലൂക്കോ ൧൬-൨൨)

മരണാനന്തരം ഒരു മദ്ധ്യാവസ്ഥയുണ്ടെന്നൎത്ഥപ്പെട്ടുന്ന പ്രകാരം ശ്ലീ: പൌലോസിൻെറ വാക്കിനാലും കാണാവുന്നതാണ. "ജീവനോടെ ശേഷിക്കുന്ന നാം അവരോടുകൂടെ ഒരുമിച്ചു കൎത്താവിനെ ആകാശത്തിൽ എതിരേല്പാനായിട്ടു മേഘങ്ങളിൽ എടുത്തുകൊള്ളപ്പെടും" (൧ തെസ- ൪- ൧൭) ഇതിൽ "അവരൊടുകൂടെ" എന്നതുവള്ളരെ അൎത്ഥമുള്ള പദങ്ങളാകുന്നു. അതു മിശിഹായിൽ മരിച്ചുപോയ പരിശുദ്ധന്മാരാണ. അവരും സ്വൎഗ്ഗത്തിൽനിന്ന കൎത്താവിനോടുകൂടെ വരികയല്ല, സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങി വരുന്ന കൎത്താവിനെ വഴിമേൽ വച്ചു എതിരേല്ക്കുകയാകുന്നു. അതിനാൽ അബ്രഹാമ്മിൻെറ മാൎവ്വിടം എന്നതു സ്വൎഗ്ഗത്തിൽ അല്ലെന്നും കള്ളൻ പ്രവേശിച്ചതും അവനെപ്പോലെ വിശ്വാസത്തിൽ മരിച്ചവർ വിധിവരെ വസിക്കുന്നതുമായ്യ പറുദീസാതന്നെ എന്നും വെളിവാകുന്നു.

വിശ്വാസത്തിൽ മരിച്ചുപോയ പഴയനിയമപിതാക്കന്മാർ മരിച്ചുടൻ വാഗ്ദത്തത്തെ പ്രാപിച്ചില്ല. എന്തെന്നാൽ "അവർനമ്മെക്കൂടാതെ പരിപൂൎണ്ണതപ്പെടാതിരിപ്പാനായി ദൈവം നമുക്കുവേണ്ടി ഏറെ നല്ലൊരു കാൎയ്യത്തെ മുൻകരുതി" (എബ്രാ ൧൧- ൪൦)

കടശി, കാണപ്പെടുവാൻ വഹിയാത്ത ലോകത്തിൻെറമറവിനെക്കുറിച്ചു തുറന്നിരിക്കുന്ന വെളിപാടിൽനിന്നും ചില അറിവുകൾ എടുക്കാനുണ്ടു. ദൈവവചനത്തെപ്രതി മരിച്ച രക്തസാക്ഷികളുടെആത്മാക്കളെ സ്വൎഗ്ഗത്തിലേക്കു എടുകയല്ല ചെയ്യുതു അവർ "ബലിപീഠത്തിൻകിഴ" ഇരുന്നു ദുഷ്ടന്മാരുടെമേൽ പ്രതിക്രിയയ്ക്കായി അപേക്ഷിച്ചിരുന്നു. (വെളി ൬, ൧൦) അവരോടുള്ള മറുപടി: "അവരുടെ കൂട്ടഭൃത്യന്മാർ തികയുന്നതുവരെ സ്വസ്ഥമായിരിക്കണം" എന്നായിരുന്നു. (൧൧, വാ)

ഇങ്ങനെ ആകപ്പാടെ വേദപുസ്തകപ്രകാരം മരിച്ചുപോയപരിശുദ്ധന്മാർ മരണംമുതൽ വിധിനാൾവരെ വസിക്കുന്നതു "അബ്രഹാമിൻെറ മാൎവ്വിടം" "ബലിപീഠത്തിൻകീഴ" എന്നിങ്ങനെപലപേരുകളാൽ പറയപ്പെട്ടുന്നതും കള്ളനേയുംകൊണ്ടു കൎത്താവുപ്രവേശിച്ചതുമായ പറുദീസായല്ലാതെ മറെറാന്നമല്ലന്ന തെളിവാകുന്നു.

ഇനി ആദ്യസഭയുടെ അഭിപ്രായംകൂടെ പറയാം.

മരിച്ചാൽ ഉടൻ ആത്മാക്കൾ സ്വൎഗ്ഗത്തിലേക്കു എടുക്കപ്പെട്ടുമെന്നു വിശ്വസിച്ചിരുന്ന ചിലആളുകളുടെ അഭിപ്രായത്തെ യുസ്തിൻആക്ഷേപിക്കുന്നു. ഇങ്ങനെ വിശ്വസിക്കുന്നവരെ ക്രിസ്ത്യാനികളായിട്ടുംവിചാരിച്ചുകൂടാ എന്നാണ ഇദ്ദേഹത്തിൻെറ അഭിപ്രായം. വേറൊരു ഭാഗത്തു ഇദ്ദേഹം പറയുന്നതു: "ന്യായവിധിയെ നോക്കിപ്പാൎത്തുംകൊണ്ടു ഭക്തന്മാരുടെ ആത്മാക്കൾ ഒരുനല്ലസ്ഥലത്തും ദുഷ്ടാത്മാക്കൾ ഒരു ഹീനസ്ഥലത്തും വസിക്കുന്നു. (ടി-യാൻെറ സംഭാഷണം ൩൦൭ ൨൨൩)

ഇറനിയോമോസ പറയുന്നതു: "ക്രിസ്തുവിൻെറ ശിഷ്യന്മാരു

ടെ ആത്മാക്കൾ ദൈവത്താൽ അവക്ക് നിയമിക്കപ്പെട്ട അപ്രത്യക്ഷ സ്ഥലത്തു വസിക്കുന്നു. അവിടെ അവർ വിധിദിവസത്തെ നോക്കിപ്പാർക്കുന്നു" മരിച്ചവരുടെ ആത്മാക്കൾ വസിച്ച സ്ഥലത്തേക്ക തന്നെ കർത്താവും പ്രവേശിക്കയും ഇങ്ങിനെ മരിച്ചവരുടെ ചട്ടത്തെ താനും നിറവേറ്റുകയും ചെയ്തുകൊണ്ടു പിന്നാലെയുള്ള മരിച്ചവരുടെ അനുഭവവും അതുതന്നെയാണെന്ന ഇദ്ദേഹം പറയുന്നതുകൂടാതെ ശിഷ്യൻ തന്റെ യജമാനനേക്കാൾ വലിയവനല്ലാ തികഞ്ഞവനെല്ലാം തന്റെ ഗുരുവിനെപ്പോലെ ആകും" എന്നുള്ള വാക്യം ഇതിലേക്കു സാക്ഷിയാകയും ചെയ്യിരിക്കുന്നു.

ശുദ്ധ: അഗുസ്തിനോസ പറയുന്നതു: "മരണവും അവസാന ഉയിർപ്പും ഇടയിലുള്ള കാലത്തു മനുഷ്യാത്മാക്കൾ അവയുടെ യോഗ്യതപോലെ ആശ്വാസത്തെയൊ ബുദ്ധിമുട്ടിനെയൊ അനുഭവിക്കുന്ന രഹസ്യസ്ഥലങ്ങളിൽ പാർപ്പിക്കപ്പെടുന്നു": (തുടരും)

---

## സ്വർണ്ണവായുള്ള മാർ ഈവാനിയോസ.

യോഗ്യന്മാരായ ആളുകളുടെ ജീവചരിത്രം അറിഞ്ഞിരിക്കേണ്ടതു ഏറ്റവും ആവശ്യമാണെന്നുള്ളതു എവരും സമ്മതിക്കുന്ന കാൎയ്യമാകുന്നു. കേവലം ലൌകികമനുഷ്യരുടെ ജീവചരിത്രം അറിയേണ്ടതു ആവശ്യമെങ്കിൽ പരിശുദ്ധന്മാരായി കർത്താവിന്റെ വേലയിൽ ജീവനെ വ്യയം ചെയ്ത പുണ്യവാളന്മാരുടെ ജീവചരിത്രം അറിയുന്നതു സഭക്കു എത്രയൊ ആവശ്യമെന്നു പറയണമെന്നില്ല. അതിനാൽ സഭാപിതാക്കന്മാരിൽ ചിലരുടെ ചരിത്രം ചുരുക്കത്തിൽ പത്രികയിൽ പ്രസിദ്ധപ്പെടുത്തുന്നതു നന്നായിരിക്കുമെന്നു വച്ചു ആദ്യമായി മാർ ഈവാനിയോസ ബാവായുടെ ചരിത്രം പറയുന്നു.

പശ്ചിമദേശക്കാർ ക്രിസൊസ്തൊം എന്നു വിളിച്ചുവരുന്ന മാർ ഈവാനിയോസിനു സ്വർണ്ണവായുള്ളവൻ എന്നൊരു മറുനാമം ഉണ്ടു. ഇതു അദ്ദേഹത്തിന്റെ വാചാലതകൊണ്ടുണ്ടായ ഒരു വിശേഷമാണെന്നു അത്ഭുതത്തിൽ വിശ്വാസമില്ലാത്ത യൂറോപ്യന്മാർ പറയുന്നുണ്ടെങ്കിലും "നിന്റെ വായ സ്വർണ്ണം" എന്നു സ്വർഗ്ഗത്തിൽനിന്നു ഒരു ശബ്ദം ഉണ്ടായതിനാൽ ഈ പേരു വീണതാണെന്നു കിഴക്കെ ക്രിസ്ത്യാനികളുടെ പാരമ്പര്യം പറയുന്നു. ഇദ്ദേഹം ഏകദേശം ക്രി-ൻ ൩൪൭-ാമാണ്ടിടയ്ക്കു അന്ത്യോഖ്യായിൽ ജനിച്ചു. തകപ്പൻ പട്ടാളത്തിൽ ഒരു ഉദ്യോഗസ്ഥനായിരുന്നു. മകന്റെ ബാല്യത്തിൽതന്നെ പിതാവു മരിച്ചുപോയി. അദ്ദേഹത്തിന്റെ പേർ സെക്കന്തൂസ. അമ്മയുടെ പേർ അന്തൂസാ എന്നും ആയിരുന്നു. ഒരു പുത്രിയും രണ്ടാമതായി ഈവാനിയൂസും ജനിച്ചശേഷം തള്ളയുടെ ൨൦-ാം വയസ്സിൽ തന്ത മരിച്ചുപോയി. പുനർവിവാഹത്തിനു പലരും താല്പൎയ്യപ്പെട്ടുവെങ്കിലും മരണത്തോളം അവൾ വിധവയായിരുന്നു. ഇവളുടെ സുശീലം കണ്ടിട്ടു ഒരു പുറജാതി ഉദ്യോഗസ്ഥൻ അവളേക്കുറിച്ചു "സ്വർഗ്ഗമെ, ഈ ക്രിസ്ത്യാനിസ്ത്രീകൾ ഇത്ര പതിവ്രതകൾ ആണല്ലൊ" എന്നു പറകയുണ്ടായി. ഈവാനിയൂസ ബാല്യത്തിൽ നല്ലവിദ്യ അഭ്യസിച്ചു. ആദ്യം വക്കീൽ വേലയിൽ പ്രവേശിച്ചു. അതിൽ നിലനിന്നിരുന്നു എങ്കിൽ റോമ്മാ മഹാരാജ്യത്തിൽ എത്രയും ഉന്നതമായ ഉദ്യോഗം കിട്ടാമായിരുന്നു. മാതാവു ക്രിസ്ത്യാനിസഭയുടെ ഉപദേശങ്ങളെ ഇടവിടാതെ അഭ്യസിപ്പിച്ചിരുന്നതിനാൽ വക്കീൽവേല തനിക്കു വെറുപ്പായിതീൎന്നു. ഈ സമയത്തു അന്ത്യോഖ്യാ പാത്രിയക്കീസായിരുന്നതു മഹാപരിശുദ്ധനായിരുന്ന മർ മിലത്തുസായിരുന്നു. മനുഷ്യർ ഈ വന്ദ്യപിതാവിന്റെമേലുള്ള ഭക്തികൊണ്ടു കുട്ടികൾക്കു തന്റെ പേർവിളിക്കയും ഭവനങ്ങളുടെ ചുവരിന്മേൽ അദ്ദേഹത്തിന്റെ ചിത്രം വരയ്ക്കയും മോതിരങ്ങളിന്മേൽ ചിത്രം കൊത്തുകയും ചെയ്തിരുന്നു. ഈ പരിശുദ്ധന്റെകൂടെയാണ ഈവാനിയോസ സഹവാസം ചെയ്തതു. പാത്രിയക്കീസ ഈവാനിയൂസിനെ ആദ്യം കാറോയായായി പട്ടംകെട്ടി. ഇതിന്റെശേഷം ഒരിക്കൽപോലും ഇദ്ദേഹം ഒരു ആണയിടുകയാകട്ടെ, പൊളിപറകയാകട്ടെ, ആരേ

ഹം പറകയാകട്ടെ, ദുഷ്ടമനുഷ്യരുടെ ഇടയിൽ സഹവസിക്കയാകട്ടെ, ചെയ്യിട്ടില്ലെന്നു ആ കാലത്തെ ഒരു ഗ്രന്ഥകർത്താവു പറയുന്നു. ഇദ്ദേഹത്തിന്റെ സതീർത്ഥ്യനും പ്രാണസ്നേഹിതനുമായിരുന്ന ബസേലിയൂസ (കേസറിയായുടെ വലിയ ബസേലിയൂസല്ല) എന്നയാൾ ദയറായിൽ പ്രവേശിച്ചപ്പോൾ നമ്മുടെ പരിശുദ്ധനും ദയറാക്കാരനാകുവാൻ താല്പര്യമുണ്ടായി. അമ്മയുടെ തടസ്സം കൊണ്ടു കുറെ നാളേക്കു ക്ഷമിച്ചു. അമ്മയുടെ കാലശേഷമെന്നു തോന്നുന്നു, ഇദ്ദേഹം റെമ്പാനായി. ൩൭൦-ൽ അറിയൂസിന്റെ ദുരുപദേശം എടുത്തു വിശ്വാസത്തിൽ കിഴക്കെ റോമ്മാരാജ്യത്തിന്റെ ചക്രവർത്തി ഉൾപ്പെട്ടിരുന്നതിനാൽ ഇദ്ദേഹത്തിന്റെ കല്പനപ്രകാരം മിലേത്തൂസ പാത്രിയർക്കീസ നാടുകടത്തപ്പെട്ടു. തൽസ്ഥാനത്തു ഒരു ഉടത്തുട്ടുകാരനെ നിയമിപ്പാൻ ചക്രവർത്തി തന്നെ പുറപ്പെട്ടിരിക്കുന്ന വിവരം അറിഞ്ഞു അതിനു മുമ്പായി ഒരു സത്യമേല്പട്ടക്കാരനെ തിരഞ്ഞെടുക്കുവാൻ യോഗം ബദ്ധപ്പെട്ടു. ൩൭൦-ൽ ദിവാന്നിയൂസിനെ ജനങ്ങൾ തിരഞ്ഞെടുത്തു എങ്കിലും അദ്ദേഹം അയോഗ്യനെന്നു പറഞ്ഞു മാറിക്കളഞ്ഞു. അന്ത്യോഖ്യാസമീപം സില്പി എന്ന മലയിൽ ഒരു ദയറായിൽ ദിയൊദോറോസ എന്ന ആളിന്റെ കീഴിൽ ൪. വർഷം ഇരുന്നു. ൩൭൦-ൽ സ്ഥിതിയിൽ ഇദ്ദേഹം എഴുതിയ ചില ലേഖനങ്ങളിൽ ദയറാവാസത്തിന്റെ മാഹാത്മ്യങ്ങളെയും വിവാഹം കൊണ്ടുള്ള ദോഷങ്ങളെയും വളരെ വർണ്ണിച്ചിരിക്കുന്നു. ചാക്കുകൊണ്ടുള്ള ഉടുപ്പും ലഘുവായ ഭക്ഷണവും ഇടവിടാതുള്ള പ്രാർത്ഥനയും സങ്കീർത്തനവായനയും കൊണ്ടു കാലം കഴിച്ചിരുന്ന ൩൭൦ ജീവിതത്തെ മാലാഖാമാരുടെ അവസ്ഥാവാസം എന്നാണ അദ്ദേഹം പറയുന്നതു. അനന്തരം രണ്ടു വർഷത്തോളം ഒരു അനുവായക്കാരനായി ഗുഹയിൽ വസിച്ചു

മിലേത്തൂസ പാത്രിയർക്കീസ വീണ്ടും തന്റെ സിംഹാസനത്തെ പ്രാപിച്ചു, അദ്ദേഹം ൩൮൧-ൽ നമ്മുടെ റമ്പാച്ചനെ ശെമ്മാശായി പട്ടംകെട്ടി. ൩൭൦ കാലത്തു രക്തസാക്ഷിക്കാരനായിരുന്ന അന്ത്യോഖിന്റെ ബാബീലസ പാത്രിയർക്കീസിന്റെ ഒരു ചരിത്രം ഈദ്ദേഹം എഴുതിയിട്ടുണ്ടു. ബാബീലസ റോമ്മാചക്രവർത്തികളുടെ പീഡകാലങ്ങളിൽ കൊല്ലപ്പെട്ട ഒരു മേല്പട്ടക്കാരൻ ആയിരുന്നു. ഇദ്ദേഹത്തിന്റെ തിരുശേഷിപ്പുകളിൽനിന്നുണ്ടായിട്ടുള്ള അതിശയങ്ങളെ ൩൭൦ ദിവാന്നിയൂസ വർണ്ണിച്ചിട്ടുണ്ടു.

നമ്മുടെ ശെമ്മാശു റെമ്പാച്ചൻ ൩൮൬-ൽ കശീശാ സ്ഥാനം മിലിത്തൂസിന്റെ പിൻവാഴിയായ പ്ലാവിയാൻ പാത്രിയർക്കീസിൽനിന്നു പ്രാപിച്ചു. ൩൭൦ ദിവാന്നിയൂന്റെ പ്രസംഗവാസന വെളിപ്പെട്ടതു ഇപ്പോൾ ആയിരുന്നു. ആഴ്ചയിൽ രണ്ടു പ്രാവശ്യം പ്രസംഗിച്ചു വന്നിരുന്നു. ആൾ ഹ്രസ്വകായൻ ആയിരുന്നതിനാൽ മദ്ബഹായിൽ ഒരു പീഠത്തുമ്മേൽനിന്നു പ്രസംഗിച്ചുവന്നു. ക്രിസ്ത്യാനികളും പുറജാതികളും യൂദന്മാരും പ്രസംഗംകേൾപ്പാൻ കൂട്ടുക പതിവായിരുന്നു.

൩൭൦ ൽ ഇടയ്ക്കു അന്ത്യോഖ്യാ പട്ടണത്തിന്മേൽ ചക്രവർത്തി ഒരു വിശേഷകരം ചുമത്തി. വിളംബരം പ്രസിദ്ധപ്പെടുത്തിയ സമയത്തു പാത്രിയർക്കീസ സ്ഥലത്തില്ലായിരുന്നു. ജനങ്ങൾ കൂട്ടംകൂടി ഉദ്യോഗസ്ഥന്മാരെ അപമാനിക്കയും കച്ചേരിയിൽ ചെന്നു ചക്രവർത്തിയുടെയും മററും രൂപങ്ങൾ തകർക്കയും ചെയ്തു. പട്ടണവാസികളെ ശിക്ഷിപ്പാനുള്ള ആലോചന പുറപ്പെട്ടപ്പോൾ എല്ലാവരും ഭയന്നു. ചക്രവർത്തിയുടെ മാപ്പുകല്പന കിട്ടുവാൻ ഒരു മാർഗ്ഗവുമില്ലായിരുന്നു. ൩൭൦ ഗവ്യുവിൽ പാത്രിയർക്കീസ മുഖാന്തരമല്ലാതെ ഒരു സമാധാനം ഉണ്ടാകുവാൻ മാർഗ്ഗമില്ലായിരുന്നു. ജനമെല്ലാം പള്ളിയിൽ അഭയം പ്രാപിച്ചു. ൩൭൦ ദിവാന്നിയൂസിന്റെ പ്രസംഗങ്ങൾക്കു ഇതു ഒരു നല്ല അവസരമായിരുന്നു. ആ കൊല്ലത്തെ വലിയനോമ്പുപോലെ അന്ത്യോഖ്യാപട്ടണക്കാർ ഇത്ര ഭക്തിപൂർവം ആചരിച്ച ഒരു നോമ്പു ഒരിക്കലും ഉണ്ടായിട്ടില്ല. പട്ടണവാസികളെ കൊല്ലുവാൻ രാജാവിന്റെ രണ്ടു സ്ഥാനാപതികൾ ഒരുദിവസം വന്നു "യവതീററക്കാരൻ", എന്നു വിളിക്കപ്പെടുന്ന ഒരു റെമ്പാൻ ധൈര്യസമേതം ൩൭൦ സ്ഥാനാപതികളെ എതിരേറ്റു ഇപ്രകാരം പറഞ്ഞു. "നിങ്ങൾ ചക്രവർത്തിയുടെ അടുക്കൽപോയി മനുഷ്യൻ ദൈവത്തിന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവനാണെന്നു പറക. നശിച്ചുപോയ രൂപങ്ങൾക്കുപകരം വേറെ ഉണ്ടാക്കാം എന്നും കൊല്ലപ്പെടുന്ന മനുഷ്യന്റെ ഒരു രോമംപോലും പകരം ഉണ്ടാക്കുവാൻ പാടില്ലന്നും പറക" ഇതിങ്കൽ സ്ഥാനാപതികൾ ശമിച്ചു അവരിൽ ഒരുത്തൻ ചക്രവർത്തിയോടു ആലോചിച്ചിട്ടു വിധി നടത്താമെന്നു നിശ്ചയിച്ചു. ൩൭൦ ദിവാന്നിയൂസിന്റെ ആലോചനപ്രകാരം പ്ലാവിയാൻപാത്രിയർക്കീസും കുസ്തന്തീനോപുരിയിലേക്കു ചക്രവർത്തിയെ കാണ്മാൻ പോയി. പാത്രിയർക്കീസിന്റെ മദ്ധ്യസ്ഥത രാജാവു സമ്മതിച്ചു

൩൯൮-ൽ കുസ്തന്തീനോപുരിയിലെ പാത്രിയർക്കീസ കാലംചെയ്തു. രാജപട്ടണമ

യിരുന്നതുകൊണ്ടു അവിടെ പാത്രിയക്കീസാകുന്നതു ഏകദേശം ഒരുരാജാവിൻെറ അവസ്ഥയ്ക്കു തുല്യമായിരുന്നു. അന്നത്തെ രാജാവും ഒരു സത്യക്രിസ്ത്യാനിയായിരുന്നതുകൊണ്ടു പാത്രിയക്കീസിനു കുറെക്കൂടെ മഹത്വം ഉണ്ടായിരുന്നു. അതുകൊണ്ടു ഈ സ്ഥാനത്തിനു മോഹക്കാർ പലരെയുണ്ടായിരുന്നു. എങ്കിലും പാത്രിയക്കാസ്ഥാനത്തിനു അന്ത്യോഖിൽനിന്നു നമ്മുടെ ഈവാനിയോസിനെ വരുത്തണമെന്നു രാജാവു നിശ്ചയിച്ചു. ഇദ്ദേഹം ഉന്നതസ്ഥാനത്തിനു ഇഷ്ടമില്ലാത്തയാൾ ആയിരുന്നു. വല്ല പ്രകാരവും സമ്മതിച്ചാലും അന്ത്യോഖ്യക്കാർ അദ്ദേഹത്തെ അടുത്ത ഒഴിവിൽ തങ്ങളുടെപാത്രിയക്കീസാക്കണമെന്നു വിചാരിച്ചിരുന്നതിനാൽ അവർവിട്ടയക്കയുമില്ല. അതുകൊണ്ടു ഈവാനിയോസിനെ കാര്യം ഗ്രഹിപ്പിക്കാതെ യദൃച്ഛയാൽ വണ്ടിയിൽകയറ്റി പട്ടാളക്കാരുടെ അകമ്പടിയോടു കൂടി രഹസ്യമായി ബെന്തൊവസ്സിൽ തൽക്ഷണം അയക്കണമെന്നു അന്ത്യോഖിലെ ഗവർണ്ണർക്കു ഒരുകല്പനവന്നു. പട്ടണത്തിനു പുറത്തുള്ള ഒരുപള്ളിയിൽ പ്രസംഗിക്കണമെന്നു ഗവർണർ ഈ പരിശുദ്ധനോടു ആവശ്യപ്പെട്ടതനുസരിച്ചു അദ്ദേഹം പ്രസംഗത്തിനായി ചെന്നസമയം ഗവർണർ ഇദ്ദേഹത്തെ പെട്ടെന്നുപിടിച്ചു വണ്ടിയിൽകയറ്റി ആരോടും സംസാരിപ്പാനും യാത്രപോലും പറവാനും അവസരം കൊടുക്കാതെ ബലെന ബെന്തൊവസ്സിൽവച്ചു പെട്ടന്നു രാജപട്ടണത്തിലേക്കു അയച്ചു. ഇങ്ങനെ തൻെറ നല്ല തൃപ്തികൂടാതെ പാത്രിയക്കീസായി ൩൯൭. കുംഭം ൨൨-ാനു വാഴിക്കപ്പെട്ടു.

(തുടരും)

---

## ഒരുസംശയം

ഇടവകപത്രിക പത്രാധിപരവർകൾക്കു

താഴെ ചേർക്കുന്ന സംഗതികളുടെ സംശയനിവൃത്തി വരുത്തിത്തരുവാറാകണമെന്നു അപേക്ഷിക്കുന്നു-

വിശുദ്ധ: മാർ പത്രോസ്സ്' പൌലോസ ശ്ലീഹന്മാരുടെ മരണം എത്രാമാണ്ടിൽഎന്നും, ഏതു രാജാവിൻെറ കാലത്തുഎന്നും, ഏതുന്യായാധിപതിയാൽ വിധിക്കപ്പെട്ടു എന്നും, ഏതു സ്ഥലത്തുവച്ചു മൃത്യുഭവിച്ചു എന്നും, ഏതുവിധത്തിൽ കൊല്ലപ്പെട്ടുഎന്നും, ആരാൽ കൊല്ലപ്പെട്ടു എന്നും, എവിടെ അടക്കപ്പെട്ടുഎന്നും, പത്രികമുഖാന്തിരം അറിവിച്ചുതരണമെന്നു വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

ഒരു സുറിയാനിക്കാരൻ

ഇതു ചരിത്രസംബന്ധമായ ഒരു വിഷയമാണ, ഇതേവരെ തർക്കമററ കാര്യമല്ല. "അന്ത്യോക്കും റോമ്മായും" എന്ന പുസ്തകം വായിച്ചാൽ ഒട്ടുവളരെ ന്യായങ്ങൾ കാണാം. മറിച്ചു പറയുന്ന ചരിത്രക്കാരും ഉണ്ടു. വായനക്കാരിൽ ആരെങ്കിലും ചോദ്യക്കാരനെ സമാധാനപ്പെടുത്തുവാൻ ആഗ്രഹിക്കുന്നു.

പത്രാധിപർ.

---

## ഒരു മഹാൻെറ മനോഗതം

മഹാൻ—അധോമുഖനായി പിറകിൽ കൈകൾകെട്ടി ഏകനായി ഒരു മുറിയിൽ ലാസികൊണ്ടു-

(ആത്മഗതം) ഈ ഭോഷൻ ആരൊടും ആലോചിക്കാതെ ഇങ്ങനെ പെട്ടന്നു ചെയ്യുകളഞ്ഞല്ലൊ. അതുകൊണ്ടു സഭ ആകപ്പാടെ ഒന്നു ഭിന്നിച്ചു എന്നു തോന്നുന്നു. അതുണ്ടാകാതിരിക്കുമൊ? ഈ നൂതന പരിഷ്കാരങ്ങളെല്ലാം സത്യത്തൊടുള്ളതെന്നല്ലെ പാവപ്പെട്ട സഭക്കാരെ പറഞ്ഞു ധരിപ്പിച്ചിരിക്കുന്നത. ഇപ്പൊൾ ജനങ്ങൾക്കും അയ്യാളു

ടെ സ്ഥിതിയെക്കുറിച്ച കുറെ ബോദ്ധ്യമായി എന്ന തോന്നുന്നു- ഇയ്യാൾക്കീവയസ്സുകാലത്ത അടക്കമില്ലാതെ തീൎന്നതോൎത്തിട്ടാണ ഞാൻ അത്യാശ്ചൎയ്യപ്പെടുന്നത. അല്ല ൟ ആലൊചനയും ഒരു ഭോഷത്വം തന്നെ. ശരീരബലമുള്ളപ്പോൾ പഞ്ചബാണങ്ങളുടെ ശക്തിയാൽ ഭാവിയായ ഭവിഷ്യങ്ങൾ ഒന്നും സാരമില്ലന്ന തോന്നുമാറ അത്രക്കു സാമൎത്ഥ്യമുള്ളതായ വേദവാക്യ യുക്തികളൊടുകൂടെ സാത്താൻ വ്യാഖ്യാനിച്ചുകൊടുക്കുക പതിവാണെന്നുള്ളതു കണ്ടുബോദ്ധ്യപ്പെട്ടിട്ടുള്ള സംഗതിയാണല്ലൊ. ഭാരവാഹികൾ അസത്തായ ഓരൊകൃത്യങ്ങൾ ചെയ്യുന്നതു ദൈവകോപത്തെ വെളിപ്പെടുത്തി കാണിക്കുന്നതാകയാൽ അയാളെയും കുററം പറവാനില്ല. ഇതുവരെയും യാതൊരു മനഃപീഡയും സഹിച്ചിട്ടില്ലാത്ത ഞാൻ ൟ അനുസരണമില്ലാത്തവരുടെ കൂട്ടത്തിൽ വന്ന അകപ്പെട്ടല്ലൊ ദൈവമെ, (എന്നും പറഞ്ഞ കൈകൾ മേൽപോട്ട ഉയൎത്തികൊണ്ടു) ഹൃദയങ്ങളെ ശോധന ചെയ്യുന്നവനും ഞെരുങ്ങപ്പെട്ടവൎക്ക ആശ്വാസത്തെ നൽകുന്നവനുമായ കരുണയുടെ കടലായ കൎത്താവെ, നീ കോപിച്ചിരിക്കുന്നതായ ൟ സഭയിൽനിന്ന വ്യസനത്തോടെ എന്റെ നരയെ ശവക്കുഴിയിലെക്കു ഇറക്കാതെ സമാധാനത്തോടെ എന്റെ പ്രാണനെ നിങ്കലെക്കു ചേൎത്തുകൊള്ളണമെ. നിനക്കു വെറുപ്പ തോന്നത്തക്കതായ ക്രിയകൾ ൟ സഭയിൽ ഉണ്ടെന്നു അനുഭവം കൊണ്ടു പൂൎണ്ണമായി ഞാൻ അറിഞ്ഞിരിക്കകയാൽ അവരുടെ നിമിത്തം എന്നൊടു പ്രതിക്രിയ ചെയ്യരുതെന്ന രക്ഷകനായ യേശുമിശിഹാ മൂലം നിന്നൊടു ഞാൻ അപെക്ഷിക്കുന്നു. (എന്ന പ്രാൎത്ഥിച്ചും വച്ചു.) (വീണ്ടും ലാസികൊണ്ടു) ഇതുകൾ ഒക്കയ്ക്കും ഹേതു പരമാൎത്ഥിയായ ആ ബാവായുടെ ശാപമാണ, സംശയമില്ല. മഹാ ഭാരമായ ൟ ചുമട തലയിൽ വലിച്ചുവെക്കാൻ മനസ്സുവരുവാനുള്ള കാരണവും കാൎണ്ണവന്മാരുടെ സുകൃതഫലമാണ. ഓ, അങ്ങനെയും വിചാരിക്കുവാനില്ല. വരുന്നതെല്ലാം സഹിക്കുകയെ ഇനി നിവൃത്തിയുള്ളു. കണ്ണെല്ലുള്ളത പുരിയത്തേൽ ആയിവന്നാൽ മതിയായിരുന്നു. കാൎണ്ണവന്മാരുടെ പുണ്യം കൊണ്ടു മുഴുവനും സഹിക്കാതെ തീരുമൊ എന്നും സംശയം. ഇനി ഞാനെന്താ ചെയ്യേണ്ടതെന്റെ ദൈവമെ. വേറെ വല്ലവരുമായിരുന്നെങ്കിൽ എങ്ങിനെയും ഒഴികഴിവ ഉണ്ടാക്കാമായിരുന്നു ൟയാളുടെ പേൎക്ക അതും പാടില്ലാതെയായിത്തീൎന്നിരിക്കുന്നു. ഇയ്യാളെ ഇതിൽനിന്ന വിലക്കിനിൎത്തിയാലൊ? പക്ഷേൽ അതും വൈഷമ്യമായെതീരു. ഇതിൽതന്നെ നിൎത്തുക എന്നുവന്നാൽ ജനങ്ങളും വിരുദ്ധപ്പെട്ടും അപ്പോൾ അതും പാടില്ല. ഇയ്യാളെകൊണ്ടു ഇനിയും യാതൊരു പ്രവൃത്തിയും നിശ്ചയത്തിനു വിപരീതമായി പ്രവൃത്തിക്കുകയില്ലന്നു സത്യം ചെയ്യിച്ചാൽ ജനങ്ങൾക്കിഷ്ടമാകുമൊ. ൟ വെറുക്കതക്ക സംഗതിയല്ലായിരുന്നെങ്കിൽ അവർ പൂൎണ്ണമായി സമ്മതിച്ചേനെ ജനങ്ങൾക്കു സമ്മതമല്ലങ്കിൽ ഇയാൾ അന്യസഭയിലെക്കുതിരിയുമൊ? അതില്ല, ഇതിൽ തന്നെ കിടന്നു വല്ല കലക്കവും ഉണ്ടാക്കുമെന്നാണ എന്റെ മനസ്സാക്ഷി പറയുന്നത. ...

വും അയാൾ ചെയ്യാൽ തടുത്തുനില്പാനും എന്നാൽ അസാദ്ധ്യം. എല്ലാ ആലൊചനക്കും അയാൾ കൊള്ളാമായിരുന്നു. എന്തുചെയ്യാം നിവൃത്തിയില്ലല്ലൊ. അതിന്നു പകരമായി ഒരുവനെ എടുക്കുവാനും ഞാൻ കാണുന്നില്ല. ഒരു ഗുരുഭൂതനുണ്ടായിരുന്നു ഇന്നൊ നാളെയൊ എന്നു സംശയം. അയാൾക്കു പുറത്തിറങ്ങണമെങ്കിൽ വടി ഏഴു വേണം പിന്നെ ചക്രത്താലി ഉണ്ട അയാളെ കണ്ടാലുംകൊള്ളാം ചോറുംചെല്ലും ചെയ്യുന്നതെല്ലാം അവതാളമായെതീരു പിന്നെ കോട്ടയത്തുകാരനായാൽ എന്താ- ഓ അതും പോരാ, ആയാളൊടു സുറിയാനിഭാഷയിൽ എന്താ സുഖംതന്നെയൊ എന്നുചോദിച്ചാൽ, ഈ മാളിക എന്റെതു തന്നെ- എന്നാ ഉത്തരം മലയാളത്തിൽ പറയുന്നതു പിന്നെ കോട്ടുസംബന്ധമായ വല്ല സംഗതികൾക്കു വല്ലവരുടെ പണം കൊണ്ടു നടത്തുവാൻ നല്ല സാമർത്ഥ്യമുണ്ട അതും കണ്ടടത്തോളം നിഷ്ഫലമായെതീന്നിട്ടുള്ളു ഇനിയാരാണുള്ളത. പുതിയ ചാകൊച്ചനായാലൊ അയാളെയും കൊള്ളുകയില്ല. അയാളെ നാളെ റോമ്മാകാർ ചെന്നു ശമ്പളം കൂട്ടികൊടുക്കാമെന്നു പറഞ്ഞ നാക്കേൽ കാണിച്ചാൽ, അതിൽ ചേൻകൊണ്ടു നാം പത്രൊസ ശ്ലീഹാ മുതലായവരുടെ ബിംബത്തെ അല്ല ഇതിൽ സഹജമായിരിക്കുന്ന പത്രൊസശ്ലീഹാ മുതൽപേരെ ആണ വന്ദിക്കുന്നതു ആകയാൽ നമ്മളുടെ പ്രവൃത്തി തെററല്ലന്നു പ്രസംഗിക്കുവാനും അധൈര്യം ടി-യാനുണ്ടാകയില്ല. ഇനിയും വല്ലകുട്ടികളും പ്രാപ്തിയായിവന്നാലുണ്ട അങ്ങനയും ആശിക്കുവാനില്ല ഈ കള്ളന്മാരുടെ കണ്ടുപഠിതവും ഗുണദൊഷവും അല്ലെ അവരും പഠിക്കുന്നതു. ഒരുത്തൻ പഠിച്ചു പഠിച്ചു മെത്രാസ്ഥാനത്തിനൊരുങ്ങിനടന്നു അത മററാൾക്കാണെന്നറിഞ്ഞപ്പൊൾ പെണ്ണുകെട്ടാഞ്ഞതു അബദ്ധമായി പോയി എന്നാണ അയാളുടെ വിചാരം. എന്നാൽ ഇതിനൊക്കെ വല്ലതും ഒരു നിവൃത്തി ഉണ്ടാകാമായിരുന്നു ഇടവകപത്രികയുടെ ആക്ഷേപമാണ സഹിയല്ലാതെതീന്നിരിക്കുന്നതു. എന്തിനാ അവരെപറയുന്നത. ആരാണ്ടടെ വെള്ളപ്പംകണ്ടുംകൊണ്ടു ചാടിയ ഇവരല്ലെ ഇതിനുകാരണമുണ്ടാകിവച്ചതു- സഭാനക്ഷത്രം തകിച്ചു തകിച്ചു മിഴുകസ്യാ എന്നായി. അതും ഇവരെ പറവാനില്ല. ഒറച്ചു നിഷ്കൃതകതായ വല്ല അടിസ്ഥാനവും വേണ്ടായൊ, അതില്ലാഞ്ഞാൽ അവരും എന്തു ചെയ്യും. എതിരുകക്ഷിക്കു പ്രത്യേകമായ ഒരു ഗുണമുള്ളതു അതല്ലെ. നിവൃത്തിയില്ലാത്തതായ ഓരൊ സംഗതിയെ പ്രത്യേകം പ്രത്യേകം ഓക്കുക എന്നുവച്ചാൽ ഭ്രാന്തു പിടിക്കും.

ഇത്രയുമായപ്പൊഴെക്കു ഒരു കുപ്പായക്കാരൻ പ്രവേശിക്കുന്നു. അദ്ദേഹം വന്ന ആചാരോപചാരാനന്തരം അല്പം മാറിനിന്നുംകൊണ്ടു.

അവിടത്തെ മുഖം നന്നാ ഇടുമിച്ചും ദേഹം ഉലൊം മെലിഞ്ഞും ഇരിക്കുന്നു എന്നു തോന്നുന്നു.

മഹാൻ—എന്റെ മനസ്സിനു ഒരു സമാധാനവുമില്ല.

കുപ്പായക്കാരൻ—ഞങ്ങളൊക്കെ ഉള്ളപ്പോൾ എന്താണ അവിടത്തേക്കു സമാധാനമില്ലാത്തതു?

മ—നിങ്ങളുള്ളതിനാലാണിനിക്കു സമാധാനമില്ലാത്തതു.
ക—അങ്ങിനെ കല്പിക്കുന്നതു സങ്കടം.
മ—താനിതിനെ അനുസരിക്കാത്തതിനാലാണ ഇനിക്കു സങ്കടം
ക—അയ്യൊ ഇതിന്റെ രഹസ്യം മനസ്സിലായില്ലെല്ലൊ.
മ—എന്തുരഹസ്യം. കൂട്ടത്തിൽ പ്രമാണിയുടെ വിശെഷം കേട്ടില്ലെ.
ക—ഉവ്വ. അതിനു ഒരു നിവാരണമുണ്ടാകുവാൻ ആവശ്യപ്പെട്ടിരിക്കുന്നതിനെ ആലോചിപ്പാനാണ ഞാൻ ഇങ്ങോട്ടു വന്നതു.

വെളിയിൽ ഒരു ശബ്ദം.

ചെമ്മെ ചൊല്ലുക വന്ദ്യനാം തിരുമന
സ്സെങ്ങുന്നു മങ്ങാതെരം
ചെമ്മാശെ വരുന്നിനിക്കറിവാ
നൽത്താരിലന്യാശ, കേൾ

ഉത്തരം- വാതുക്കൽ നില്ക്കുന്ന ഒരാൾ.

സാമാന്യത്വമെഴുന്ന സൽഗുണഗണാ
ർണ്ണോരാശി പൂർണ്ണേന്ദു താൻ
സമ്മൊദാലൊരു മർത്ത്യനോടുമൊരുമി
ച്ചുണ്ടീ മുറിക്കുള്ളതിൽ

ക—(കേട്ടതായി നടിച്ചിട്ടു) അദ്ദെഹത്തിന്റെ ശബ്ദമാണ അതു കേട്ടതെന്നു തോന്നുന്നു.
മ—അയാളൊടു എന്റെ മനസ്സടുക്കുന്നില്ല.
ക—അഭിപ്രായത്തിനു വിപരീതമായി ആലോചന കൂടാതെ ചെയ്താൽ ഏവക്കുമതുള്ളവാകുന്നതാണ.
മ—അയാൾ ഇങ്ങോട്ടുവരട്ടെ അല്ലെ.
ക—ആത്മികത്തിലും ലൌകികത്തിലും പലസാമ്യങ്ങളും പറഞ്ഞു ധരിപ്പിക്കാം.
മ—എന്തെല്ലാം പറഞ്ഞാലും യഥാർത്ഥം നമുക്കറിയാവുന്നതല്ലെ.
ക—അതുവ്വ. ഓ. അദ്ദെഹം ഇതാ ഇങ്ങട്ടു വന്നുകഴിഞ്ഞു.

കെ.

---

## ഓർമ്മസ്ഥാപന.

പ്രിയപത്രാധിപരെ, കഴിഞ്ഞുപോയ മാർ അത്താനാസ്യോസ്സിന്റെ ഓർമ്മസ്ഥാപന ഏർപ്പെടുത്തുന്നതിനു മനസ്സുള്ളവർ ദാനം ചെയ്യണമെന്നു ഒരു അപേക്ഷാപത്രം ഇനിക്കു കിട്ടിയിരിക്കുന്നു. ഒരു ഓർമ്മസ്ഥാപന ഏർപ്പെടുത്തുവാൻ പോകുന്നു എന്നു കേട്ടപ്പോൾ ആരുടെ ഓർമ്മയ്ക്കായിരുന്നാലും പരോപകാരമായ ഒരു പ്രവൃത്തിക്കു ഉപയോഗപ്പെടുത്തുവാനായിരിക്കുമെന്നതിനാൽ വല്ലതും കഴിവുപോലെ ദാനം ചെയ്യണമെന്നു ഞാനും വിചാരിച്ചിരുന്നു. കഴിഞ്ഞ താരക കണ്ടപ്പോൾ മരിച്ചുപോയ ആളിനോടു പട്ടമേറ്റ പട്ടക്കാർ മറുകക്ഷിയിൽ നിന്നിരുന്നാലും അവരുടെ പൂർവ്വനന്ദിയെ പ്രകാശിപ്പിക്കണമെന്നു പ്രസ്താവിച്ചിരിക്കുന്നതായി വായിച്ചു. ഞാനും അദ്ദെഹത്തോടു നാമമാത്രമായ ഒരു പട്ടമേറ്റ ആൾ ആകുന്നു. സാക്ഷാൽ കൈവെപ്പു കൂടാതെ വഞ്ചനയായ ഒരു കൈവെപ്പു തരികയും അതു വാസ്തവമാണെന്നു തോന്നിച്ചു പാപത്തിൽ ആചാര്യവേല ചെയ്യിക്കയും ചെയ്തതു ഇനിക്കു പാപമായി തീർത്തതല്ലാതെ ഇതു ഒരു പ്രകാരവും നന്ദിക്കു അവകാശമുള്ള ഒരു സംഗതിയല്ലാത്തതിനാൽ ഈ സന്ദർഭത്തിൽ ഒരു ദാനം ചെയ്താൽ ഞാൻ പാപത്തിനുവേണ്ടി നന്ദിയുള്ളവനെന്നു എന്നെത്തന്നെ കാണിക്കയും പാപത്തോടു പാപം കൂട്ടുകയും ചെയ്വാൻ ഇടവരുമെന്നു കാണുന്നതിനാൽ ആദ്യം വല്ലതും കൊടുക്കാമെന്നു വിചാരിച്ചതു അബദ്ധമെന്നു തോന്നിരിക്കുന്നു.

അതിനാൽ ഈ വിവരം ആ ഓർമ്മസ്ഥാപന സംഘക്കാരുടെ അറിവിനു വേണ്ടി പ്രസിദ്ധം ചെയ്യണമെന്നു അപേക്ഷിക്കുന്നു.

പരിശുദ്ധ പാത്രിയർക്കീസു ബാവായോടു പട്ടമേററ
ഒരു സുറിയാനിപട്ടക്കാരൻ

---

## പാപം (തുടച്ച)

ചെറിയ സംഗതികളിൽക്കൂടെയും പട്ടക്കാർ സൂക്ഷിച്ചുനടക്കേണ്ടതാകുന്നു. ചിലതു ദോഷമില്ല എന്നിരുന്നാലും പട്ടക്കാർക്കു ചെയ്യാൻ പാടില്ലാത്തതുണ്ടു. ഒരുവേള ആററിൽ വീഴാതെ ഒരു ആററുമട്ടയിൽ കൂടി പോകാം എന്നു ഒരുവൻ വിചാരിച്ചാലും ഒരു ഇടയൻ അതിലെ പോകുന്നതു ശരിയല്ല. എന്തെന്നാൽ പുറകെ ആടുകൾ പലവിധം ഉള്ളതാകകൊണ്ടു ഒട്ടെല്ലാം എങ്കിലും തെററിവീഴുവാൻ എളുപ്പമുണ്ടു. അതിനാൽ അങ്ങിനെയുള്ളവയിൽ നിന്നുകൂടെയും ഇടയൻ നന്നാ അകന്നുപോകണം. നാം കള്ളു കുടിക്കുന്നവർ അല്ലാ എങ്കിലും കള്ളുകുടിപ്പാൻ ചക്രം കൊടുക്കുന്നതും ശരിഅല്ല. ശുശ്രൂഷയിൽ കോപം അരുതു. ഇതുപോലെ അല്പം എന്നു വിചാരിക്കുന്ന മററും എല്ലാ സംഗതികളിലും നാം സൂക്ഷമുള്ളവരായിരിക്കണം. കൃമി ചെറുതു എങ്കിലും രാജാക്കന്മാരെയും തിന്നുകളഞ്ഞിട്ടുണ്ടു. പുഴുവ ചെറുതു എങ്കിലും നല്ലഫലം ഉണ്ടായിരുന്ന തെങ്ങിൻെറയും കവുങ്ങിൻെറയും മണ്ട തിന്നുകളഞ്ഞിട്ടുണ്ടു.

പിന്നെയും പ്രത്യേകം പട്ടക്കാർ ഒരിക്കലും വാക്കുവ്യത്യാസം വരുത്താതെ ഇരിപ്പാനും കരുതേണം. ഒരു കേൾവിപ്പെട്ട പട്ടക്കാരൻ (ഭക്തനായിരുന്ന എങ്കിലും) ആണ്ടിൽ പതിവുള്ളതുപോലെ ഈ ആഴ്ച ഇന്നമുറിയിൽ എല്ലാവീടുകളിലും വന്നു പ്രാർത്ഥന കഴിക്കുന്നതാകുന്നു" എന്നു ഞായറാഴ്ച പള്ളിയിൽ വിളിച്ചുപറഞ്ഞു പരസ്യപ്പെടുത്തി. അപ്പോൾ ഒരു പാവപ്പെട്ടവനായിരുന്ന ആൾ അച്ചൻ വീട്ടിൽ വരുന്നതിനെക്കുറിച്ചു സന്തോഷിച്ചു ആ ആഴ്ചമുഴുവനും ദൂരെ എങ്ങും പോകാതെയും അരികെ വല്ലയിടത്തും ഒന്നു ഇറങ്ങിയാൽ അച്ചൻ ഇപ്പോൾ വന്നിട്ടുണ്ടെന്നു വിചാരിച്ചു വേഗം തിരികെ വരികയും അങ്ങിനെ തന്നെ തൻെറ ഭാര്യയും താല്പര്യമായി വീടു എല്ലാം നല്ലപോലെ അടിച്ചുവാരിയും വേണ്ടുന്നതെല്ലാം ഒരുക്കിയും ഇരുന്നു. ഇങ്ങിനെ പറഞ്ഞിരുന്ന ആഴ്ച മുഴുവനും ജോലിയും ഉപേക്ഷിച്ചു മേല്പറഞ്ഞതു പോലെ എല്ലാം ആശിച്ചു കാത്തിരുന്നാറെയും അച്ചനെ കണ്ടില്ല. അദ്ദേഹം എന്തോ കാരണവശാൽ ആ വീട്ടിൽ ചെല്ലുവാൻ ഇട ആയില്ല എന്നേ ഉള്ളു. എങ്കിലും എന്തു സംഭവിച്ചു എന്നു കേൾപ്പിൻ. ആ വീട്ടുകാരനു പിന്നെ ഒരു പട്ടക്കാരനേയും പ്രസംഗക്കാരനെയും വിശ്വാസവും സമ്മതവും ഇല്ല എന്നായി. അവർ പാങ്ങുള്ളവരുടെ വീട്ടിലെപോക്കു. പാവപ്പെട്ടവരെ നോക്കുകയില്ല എന്നുപറഞ്ഞു വളരെക്കാലം ഒരു പള്ളിയിലും പോകയില്ല എന്നവന്നു. ഒടുക്കം വേറൊരു പട്ടക്കാരൻ കണ്ടു അയാളുടെ പള്ളിയിൽ കൊണ്ടുപോയി. എന്നിട്ടും എല്ലാ പട്ടക്കാരും കള്ളന്മാരല്ല എന്നു സമ്മതം വരുത്തുവാൻ വളരെ പണി ആയിരുന്നു.

അല്ലം എന്നു വിചാരിച്ചാലും അതിനാൽ വന്ന ദോഷം നോക്കുവിൻ. പിന്നെയും വേറൊരു സ്ഥലത്തു പട്ടക്കാരൻ ഇല്ലാഞ്ഞിട്ടു ദുഃഖവെള്ളിയാഴ്ച ക്രമം നടത്തുവാൻ ഒരു പുത്തൻ അച്ചനെ വരുത്തി. ക്രമം നടത്തിയപ്പോഴും പ്രസംഗം പറഞ്ഞപ്പോഴും കണ്ണുനീരുകൊണ്ടു അഭിഷേകം ആയിരുന്നു. ജനമെല്ലാം അച്ചനെ വളരെ ഭക്തിപൂർവ്വം വിചാരിക്കയും പുറത്തിറങ്ങി തമ്മിൽതമ്മിൽ പറകയും ചെയ്തു. എങ്കിലും പിറ്റെ ആഴ്ചയിൽ ഒരുത്തനു ഒരു അടിയെന്തിരം ഉണ്ടായിരുന്നതു നടത്തികൊടുക്കാം എന്നു വാക്കു കൊടുത്തും വച്ചു പോകയും അതുപോലെ അടിയെന്തിരം ഒരുങ്ങി എല്ലാവരും വന്നു സന്ധ്യവരെയും അച്ചനുവേണ്ടി കാത്തിരുന്നാറെയും കാണാഞ്ഞതിൽവച്ചു വീട്ടുകാരൻ വ്യസനിച്ചു 'അയ്യൊ നേരുദോഷി ചതിച്ചല്ലൊ ഇതാണൊ പ്രസംഗിച്ചതു - - - - - ഇപ്രകാരം പറഞ്ഞു എല്ലാവർക്കും മാർഗ്ഗത്തിൽ ഉണ്ടായിരുന്ന ഭക്തികൂടെ മടുത്തുപോയി. ഇങ്ങിനെ അനേക ദോഷങ്ങളെയും നാം വിട്ടുവാക്കു വ്യത്യാസമില്ലാത്തവരായിരിപ്പാനും സൂക്ഷിക്കണം.

നമ്മെ സൂക്ഷിക്കുന്നവർ പലർ ഉണ്ടെന്നു നാം ഓർക്കണം. കഴുകന്റെ കണ്ണുപോലെ ഉറ്റുനോക്കി കുറ്റം കണ്ടുപിടിപ്പാനിരിക്കുന്നവർ വളരെ ആകുന്നു, സ്വർഗ്ഗവും ഭൂമിയും നരകവും നോക്കിയിരുന്നാലും തരക്കേടില്ലാത്തവണ്ണം നാം പ്രവൃത്തിക്കേണം. നമ്മുടെ നടത്തയിൽ ആത്മാവിന്റെ ഫലങ്ങളെ തെളിയിച്ചു കാണിപ്പാൻ നാം പ്രാപ്തന്മാരായാൽ എല്ലാവരും നമ്മെ നോക്കുന്ന ഈ പടുതി ഒരു ആദായം തന്നെ ആകുന്നു. എല്ലാവരും നമ്മെ നോക്കത്തക്ക പബ്ലിക്കിൽ ഇരിക്കുന്ന നമ്മുടെ പദവി ഗുണത്തിനല്ലാതെ ദോഷത്തിനു ആകരുത.

നമ്മുടെ നടപ്പു നാം സൂക്ഷിക്കേണം എന്നു പറയുന്നതിന്റെ അർത്ഥം എല്ലാററിലും മഹാ ചെറിയ സംഗതിയിൽകൂടെയും നാം കരുതണമെന്നാകുന്നു. കളിവിളയാട്ടു, നേരംപോക്കു, പരിഹാസം, അയഞ്ഞ സംസാരം, വ്യർത്ഥവാക്കു. കുററടി, കോർവാക്കു, നിന്ദ, നിഷേധം, കറാൽ ഇല്ലായ്മ, ഉരുട്ടു, പിരട്ടു, ചെറിയകടം, അവധിവ്യത്യാസം, വാക്കുവ്യത്യാസം, വന്തിഎടുപ്പു, അശുദ്ധ കഥ കേൾക്ക, വെടി, (നായാട്ടു) സൌന്ദര്യപിണക്കം, ചില്ലറപിണക്കു മുതലായി സുഗന്ധത്തിൽ വീഴുന്ന ഈച്ചകളേയും പൂവീച്ചകളേയുംകൂടെ നാം എടുത്തുകളയണം. പലരേയും ജനം നിന്ദ്യമായി വിചാരിപ്പാൻ ഇടയാക്കിട്ടുള്ള ഒന്നിനേയും നമ്മിൽ അനുവദിക്കരുതു. 'കുഞ്ഞാമ്മറിയെ ന് അടിയെന്തിരംകഴിച്ചു അച്ചനു നാലു ചക്രംതന്നിട്ടു എത്രനാളായി' എന്നു ഒരാളും 'പെങ്ങളെ വട്ടി എടുത്തോട്ടെ ഒന്നുമുറുക്കണം' എന്നൊരു ആളും ഇങ്ങിനെ ഓരോന്നു ഓരോ സ്ഥലത്തും പറയുന്നതു ലജ്ജാകരം ആകുന്നു എന്നു വിചാരിക്കേണം. മറ്റുള്ളവരെ സംശയത്തിന്നു ഇടയാക്കിട്ടുള്ള സംസർഗ്ഗത്തെയും സഹവാസത്തെയും സ്വകൃതത്തോടുംകൂടി ഒഴിച്ചുകളയേണം, കതകും സാക്ഷായും ഇല്ലാത്ത വീട്ടിൽ ഒരിക്കലും കേറി രാത്രികിടക്കയൊ സാക്ഷാ ഇടാത്തവീട്ടിൽ ഉറങ്ങുകയൊ അരുതു. എല്ലാപാപത്തോടും പൊരുതണം. എന്നാൽ വേശ്യാദോഷത്തെവി

ട്ടു ഓടുവാൻ അത്രെ പറഞ്ഞിരിക്കുന്നതു- ഓടുന്നതത്രെ അതിനുള്ള ആയുധം. ഒരുത്തൻ തീ മടിയിൽ വച്ചാൽ പൊള്ളാതെയിരിക്കുമൊ. വെടിമരുന്നിനരികെ തീ കൊണ്ടുപോയാൽ കത്തിപോകും എന്നുഭയപ്പെടണം. ഒന്നുമില്ല എന്നിരുന്നാലും വല്ലവക്കും സംശയത്തിനുതന്നെയും ഇടയാക്കിയാൽ ദോഷം ആകുന്നു എന്നുള്ളതും ഓക്കണം. നിറം ഒട്ടുഅറിയാം എന്നതുകൊണ്ടു പഴയ പട്ടക്കാരെക്കാൾ പഠിത്വമുള്ളവരെന്നു നടിക്കുന്നതും കാണിക്കുന്നതും അഹമ്മതിയാകുന്നു.

പിന്നെയും ബാല്യക്കാരത്തികളുടെ മുമ്പാകെ യോഗ്യൻ എന്നു കാണിപ്പാൻ മണവാളവേഷം ചമയുന്നതും ശരിയല്ല. ഇങ്ങിനെയൊക്കയും പറയുന്നതുകൊണ്ടു മുഷിയരുതെന്നു അപേക്ഷിക്കുന്നു. എല്ലാറ്റിലും അധികം സത്യം പറയുന്നവനെ അധികം സ്നേഹിതനായിട്ടു വിചാരിക്കാം. ചുരുക്കി പറഞ്ഞാൽ "ശുശ്രൂഷദൂഷിക്കപ്പെടാതെയിരിപ്പാൻ ഒന്നിലും ഒരു വിരുദ്ധത്തെയും കൊടുക്കരുതു" (൨ കോറ ൬-൩) പഴയകാലത്തേക്കാൾ ചില ഗുണങ്ങൾ ഉണ്ടെന്നിരുന്നാലും പാപം വേഷം മാറി വന്നിട്ടുണ്ടെന്നും അറിയെണം. ക്രമം അറിയാം എന്നതുകൊണ്ടു ക്രമത്തിനു അധികം ദീർഘം കാണിക്കുന്നതും ഏതാത്മാവിനാലാകുന്നു. (ശേഷഭാഗം പറവാൻ പലതും ഉള്ളതുകൊണ്ടു ഇപ്പോൾനിൎത്തിവച്ചിരിക്കുന്നു.

എന്നാൽ മേൽ പറഞ്ഞുവന്നതുപോലെ അല്ലാ എന്നു വിചാരിക്കുന്നതായി പാപത്തിനടുത്തവയും സംശയത്തിനു ഇടയാക്കുന്നവയും ആയ സകലത്തെയും നാം സപ്പത്തെപ്പോലെ വകവയ്ക്കണം. ചെറിയ സംഗതികളിൽ ഇതുപോലെ സൂക്ഷിച്ചു നടക്കേണമെങ്കിൽ വലിയകാൎയ്യങ്ങളിൽ എത്ര അധികം. സത്യം, ശുദ്ധത, സന്മാൎഗ്ഗം മുതലായവയിൽ എത്ര വദ്ധിക്കണം. ഇങ്ങിനെയുള്ളവയിൽ പട്ടക്കാർ ഒട്ടും കുറഞ്ഞുകൂടാ. തങ്ങളുടെ രഹസ്യജീവിതവും പരസ്യജീവിതവും സത്യഭക്തിയിൽ യോജിച്ചിരിക്കണം. അകത്തു ഇല്ലാതെ പുറത്തുമാത്രം ആയാൽ വെട്ടം വേഗം കെട്ടുപോകും. കരിന്തിരി എരിയും- ദുൎഗ്ഗന്ധം ഉണ്ടാകും. ദൈവത്തിന്റെ കാൎയ്യത്തിനു അപമാനവും തങ്ങൾക്കു നാശവും ആകുന്നു. പിന്നെയൊ ഉള്ളിൽ ദിവസവും വിശുദ്ധാത്മാം എന്നു പകരപ്പെടുകയും പുറമെ ശോഭിക്കയും വേണം. ജ്ഞാനമുള്ളവർ ഇപ്രകാരമാകുന്നു. അവർ "ആകാശമണ്ഡലത്തിലെ പ്രഭ പോലെയും, പലരേയും നീതിയിലേക്കു തിരിക്കുന്നവർ എന്നും എന്നേക്കും നക്ഷത്രങ്ങൾ പോലെയും പ്രകാശിക്കും"

---

## ഒരു ലേഖനം

കുട്ടനാട്ടു ചേന്ദങ്കരിയിൽ ഉള്ളതായ ഒരു യുവതി പത്രികയിൽ ചേക്കുന്നതിനായിട്ടു ഒരുസംഗതി ബഹുതാല്പൎയ്യത്തോടെ എഴുതി അയച്ചിരിക്കുന്നതു വായനക്കാരിൽ ചിലർ ഏറയും കുറയും അറിഞ്ഞിരിക്കുമെങ്കിലും സാമാന്യ വായനക്കാരുടെ ഗ്രാഹ്യത്തിനു ഉതകുമെന്നുവച്ചു താഴെ ചേക്കുന്നു.

മാർ പത്രോസശ്ലീഹാ റോമയിൽ [illegible]

ടി-സംഗതിയെ ഏഴു യുക്തികൾകൊണ്ടു നിഷേധിച്ചിരിക്കുന്നു. (൧) റോമയിലെ ക്ലേമന്തു, മാർ പത്രോസിന്റെ സാക്ഷിമരണം കുറിക്കുന്നുണ്ടു. എന്നാൽ സ്ഥലം വിവരിക്കുന്നില്ല. (എഫെസിൽ ൧-൭) (൨) ഇറാനിയൂസും സാധാരണപിതാക്കന്മാരും ശ്ലീഹാ റോമായിൽ പള്ളിക്കു അടിസ്ഥാനം ചെയ്തു എന്നും അവിടെ മരിച്ചുഎന്നും വിശ്വസിക്കുന്നു. എന്നാൽ അവർ വിവരങ്ങൾ പറയുന്നിടത്തു യോജിക്കുന്നില്ല- ൧ പത്രാസ ൫- ൧൩-ൽ പറഞ്ഞിരിക്കുന്ന ബാബിലോൻ റോമാഎന്നു അർത്ഥം ആക്കുന്നു. ആ അർത്ഥം ഇപ്പോൾ സാമാന്യം ഒഴിച്ചിരിക്കുന്നു. (൩). യവുസിബിയൂസ ശ്ലീഹാ റോമയിൽ താമസിച്ചകാലം ഇരുപതെന്നു ഖണ്ഡിച്ചതിനെ യറോമ് ഇരുപത്തഞ്ചോളവും നീട്ടി. റോമാവാഷികക്കാർ ൨൫ വഷങ്ങൾ, ൭ മാസം, ൧൦ ദിവസം കൃത്യമായി കുറിക്കുന്നു. (൪) പുതിയനിയമത്തിൽ ശ്ലീഹായെപ്പറ്റി പറഞ്ഞിട്ടുള്ളവയും മാർ പൌലൊസിന്റെ ലെഖനങ്ങളും ഈകാലഭേദങ്ങൾക്കു വിരോധമായിരിക്കുന്നതിനാൽ മാർപത്രോസ തിമാത്തിയൂസിനു രണ്ടാംകുറി എഴുതുന്നവരെയ്ക്കും (മി. ക. ന്ത. വ്വ) ശ്ലീഹാറോമയ്ക്കു പോയിട്ടില്ലന്നു സ്പഷ്ടമാക്കുന്നു. (൫) വ്യാഖ്യാനികളിൽ മിക്കവരും പാരമ്പര്യ ബഹുമാനത്താൽ ശ്ലീഹാ മേലെഴുതിയ ആണ്ടു കഴിഞ്ഞശേഷം റോമയ്ക്കുപോയിഎന്നും മാർ പൌലൊസയോടുകൂടെ സാക്ഷിമരണം അടഞ്ഞുഎന്നും സമ്മതിക്കുന്നു, (ദിവന്നാസ്യോസ പറയുന്നതിൽ യെവുസിബിയൂസും യറോമും പറയുന്ന ദിവസം ഒത്തുവരുന്നില്ല.) (൬) ശ്ലീഹാ റോമയിൽ സാക്ഷ്യമരണം അടഞ്ഞതിന്റെ മുഖ്യസാക്ഷ്യം വത്തിക്കാനിൽ ശ്ലീഹായുടെ പ്രേതകല്ലറ ഇരിക്കുന്നതുതന്നെ. എന്നാൽ ആസ്ഥലം നേറൊയുടെ മഹത്തായുള്ള സർക്കസ് എന്ന രംഗസ്ഥലത്തിൽ ആസമയം ഉൾപ്പെട്ടിരുന്നു എന്നു സ്പഷ്ടമാകുന്നു. അവിടെ ഒരുശവം, അതിൽ വിശെഷിച്ചു ഒരുകുററക്കാരന്റെ പ്രേതം അടക്കപ്പെടാൻ കഴിയുന്നതല്ല. സാദ്രിനി എന്നൊരുത്തൻ ഭക്തിവശാലൊ, ഹാസ്യരസത്തോടൊ പറയുന്നതെന്തെന്നാൽ: നേറൊശ്ലീഹായിക്കു അതൊട്ടു ചെന്നു പുണ്യവാന്മാർക്കും വെണ്ടി കല്ലറ സമ്പാദിപ്പാൻ തന്റെ സർക്കസ്സിനെ നശിപ്പിക്കത്തക്കവണ്ണം അലിവുള്ളവനായിരുന്നു. (൭) കാനൊൻത്രവൊർ പറയുന്നതു: "എനിക്കു നേറോയുടെ മനസ്സലിവിലൊ സമ്മതത്തിലൊ മനസ്സലിവിലൊ വിശ്വാസം ഇല്ലായ്കകൊണ്ടു ശുദ്ധ: പത്രോസ വത്തിക്കാനിൽ അടക്കപ്പെട്ടിട്ടില്ല എന്നുള്ളതിനു ടി-സംഗതി മതിയായ സാക്ഷിയായിട്ടു ഞാൻ മതിക്കുന്നു. ആകയാൽ തീൎച്ച, ശ്ലീഹാഒരിക്കലും റോമക്കു പോയിട്ടില്ലെന്നാകുന്നു. ശോശന്നാ.

---

പട്ടക്കാർക്കു "പറിപ്പില്ലായ്ക"യാലുള്ള ദോഷവും തന്നിവാരണോപായവും.

൧൩-ാം പുറത്തു അവസാനിച്ച ശേഷം (തുടൎച്ച.)

൬. ഒരു പട്ടക്കാരന്റെ നടപടികളിന്മേൽ ഇടവകയിലെ ജനങ്ങൾക്കു പ്രാപ്തിഇല്ലായ്കനിമിത്തം ജനങ്ങൾ മേലധികാരികളുടെ (മെത്രാന്മാരുടെ) മുമ്പാകെ ഹർജി ബോധിപ്പിച്ചാൽ സത്യാവസ്ഥ അറി

യാനുസരണമെന്നു കാണുന്നപക്ഷം, പട്ടക്കാരെ യോഗ്യമാംവണ്ണംശിക്ഷിക്കേണ്ടതുമാകുന്നു. പട്ടക്കാരനെ താഴ്ത്തുവാൻ വല്ലമാർഗ്ഗവുമുണ്ടോഎന്നല്ല ജനങ്ങളുടെ അപേക്ഷ സത്യാനുസരണമായിരിക്കുന്നുണ്ടോ എന്നാണ പ്രത്യേകം നോക്കേണ്ടതു പട്ടക്കാരനെ ശിക്ഷിച്ചു എന്നുള്ള വിവരം ജനങ്ങൾ അറിഞ്ഞാൽ അവർ പട്ടക്കാരെ മാനിക്കയില്ലായിരിക്കുമെന്നുള്ള വെറും ഊഹത്തെ അടിസ്ഥാനമാക്കിക്കൊണ്ടു പട്ടക്കാരുടെ തെറ്റുകളെ മൂടുവാൻ ശ്രമിക്കയൊ മൂടുകയൊ ചെയ്യരുത. ഇങ്ങിനെയുള്ള സംഗതികളിൽ പട്ടക്കാർക്ക സഹായിക്കുന്നതായാൽ ജനങ്ങൾ പട്ടക്കാരെയും മേലധികാരികളെയും വേണ്ടുംവണ്ണം സ്നേഹിക്കയൊ ബഹുമാനിക്കയൊ ചെയ്യുന്നതല്ല, ഈ സ്ഥിതിയിലായാൽ ജനങ്ങൾ നന്നാകുന്നതെങ്ങിനെ? ജനങ്ങൾ നന്നായില്ലെന്നു വന്നാൽ ആ തരത്തിലുള്ള പട്ടക്കാർ ഇടവകയിൽ ഇരുന്നിട്ടെന്തുകാര്യം, ഒരുപട്ടക്കാരന്റെ നടപടിത്തെറ്റുകളെ കാണിച്ചു മേലധികാരിക്കു ഹർജി കൊടുത്താൽ ആസംഗതി വിചാരണചെയ്തു തീർച്ചപ്പെടുത്തേണ്ടതിന്നായി പ്രതിയായ ആ പട്ടക്കാരനുതന്നെ അയച്ചു കൊടുക്കുമെന്നു വരുന്നപക്ഷം ഉണ്ടായേക്കാവുന്ന ദോഷങ്ങൾ എന്തെല്ലാമെന്നു പറയേണ്ടതില്ലല്ലൊ. ആകയാൽ ഇ പ്രകാരമൊന്നും സംഭവിക്കാതിരിപ്പാൻ പ്രത്യേകം സൂക്ഷിക്കേണ്ടതാകുന്നു. പട്ടക്കാരുടെ നടപടികളെപ്പറ്റി ജനങ്ങൾ ബോധിപ്പിക്കുന്ന ഹർജിയിലെ സംഗതികൾ സത്യാനുസരണമായിരിക്കുന്നില്ലെന്നു കാണപ്പെട്ടാൽ അങ്ങിനെയുള്ളഹർജി ബോധിപ്പിക്കുന്ന ആളുകളെ ശിക്ഷിക്കാതിരിപ്പാൻ പാടുള്ളതല്ല. ഇങ്ങിനെയുള്ള സംഗതികളിൽ തെളിവു ശേഖരിക്കുന്ന കാര്യത്തിൽ വളരെ ആലോചനയും സൂക്ഷ്മവുമാവശ്യമെന്നു പറയണമെന്നില്ലല്ലൊ.

ഇങ്ങിനെഎല്ലാം പ്രവൃത്തിക്കുന്നുണ്ടെന്നറിഞ്ഞാൽ കാര്യാദികൾ നടത്തുന്നതിൽ ജനങ്ങൾ മാത്രമല്ല, പട്ടക്കാർക്കൂടി വളരെ കരുതലുള്ളവരായിരിക്കും.

൭. മതവിപരീതമായ പ്രവൃത്തികൾ നടത്തിയെങ്കിൽ മാത്രമെ പട്ടക്കാർക്ക ശിക്ഷയുണ്ടാകയുള്ളു എന്നുള്ള തെറ്റായ വിചാരം എങ്ങും പ്രബലപ്പെടാതിരിപ്പാൻശ്രമിക്കണം. ആളെ സ്നേഹിക്കയും കുറ്റത്തെ പകയ്ക്കയും ചെയ്യുന്ന വിധത്തിലാണ മേലധികാരികൾ പ്രവൃത്തിക്കുന്നതു എന്നുള്ളവിചാരം എല്ലാവരിലും ഉണ്ടാകത്തക്കവണ്ണം നടപടികൾ നടത്തുക ആവശ്യം. ഇതിനെപ്പറ്റി മേലധികാരികൾ നല്ലപോലെ ആലോചിക്കാത്തപക്ഷം പട്ടക്കാരെക്കൊണ്ടു കിടന്നുപൊറുപ്പാൻ നിവൃത്തിയില്ലാതെയായി എന്നു ജനങ്ങൾ (എല്ലാവരുമല്ല) പറയേണ്ടതായി വന്നേക്കാം. പട്ടക്കാർ സൂക്ഷ്മമുള്ളവരായിരിക്കെണമെങ്കിൽ ഇങ്ങിനെ ചിലതെല്ലാം ആവശ്യമാകുന്നു. ആരെയും ഭയപ്പെടുവാനില്ലന്നുള്ള നിലയിലായാൽ ഉണ്ടാകാവുന്നദോഷങ്ങളെന്തെല്ലാമെന്നു വായനക്കാർതന്നെ തീർച്ചപ്പെടുത്തിക്കൊള്ളുമെന്നുള്ള ഉത്തമ വിശ്വാസത്തിൻപേരിൽ ഇവിടെ തത്സംബന്ധമായി യാതൊന്നും പറയുന്നി

(തുടരും)

## ഒരുഎഴുത്തു

ഓർശ്ലേമിലേക്കുള്ള യാത്രയെക്കുറിച്ചു നി. വ. ദി. ശ്രീ. മാർഗ്രിഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഞങ്ങൾക്കയച്ചിട്ടുള്ള ഒരുഎഴുത്തു സമുദായത്തിന്റെ അറിവിനുവേണ്ടി താഴെ ചേൎത്തിരിക്കുന്നു.

നാം ഈ വരുന്ന വലിയനോമ്പിനു മുമ്പായി ഊൎശ്ലേമിലേക്കു പോകുവാൻ ദൈവതിരുവിഷ്ടപ്രകാരം ഉറയ്ക്കയും വലിയമെത്രാച്ചനെയും ശേഷം മെത്രാച്ചന്മാർ ഇരുപേരെയും അറിയിക്കയും ഇടവകക്കാരായി ൟ തെക്കേദിക്കിൽ ഉള്ളവരെ തിര്യപ്പെടുത്തി. ഊൎശ്ലേമിലേക്കുള്ള വഴിപാടുമുതലായതു പിരിച്ചു ശേഖരിപ്പാൻ ഉത്സാഹിക്കയും ചെയ്തുവരുന്നു. സമയച്ചുരുക്കത്താൽ വടക്കേദിക്കുകളിലും സഞ്ചരിച്ചു എല്ലാവരെയും കണ്ടു യാത്രപറവാൻ ഇടയില്ലാത്തതുകൊണ്ടു അങ്കമാലി, കണ്ടനാട്ടു ഈ ഇടവകകളിൽ നമുക്കുവേണ്ടി സഞ്ചരിച്ചു ഊൎശ്ലേമിലേക്കുള്ള വഴിപാടുകളും, നമ്മുടെ യാത്രച്ചിലവിനു സ്നേഹിക്കപ്പെട്ടവരായ നമ്മുടെ ജനത്തിൽനിന്നു കൊടുക്കപ്പെടുന്നതും ശേഖരിപ്പാനായി നമ്മുടെ പ്രിയപുത്രൻ കടമ്മനിട്ടേപള്ളി ഇടവകയിൽ പുത്തൻപുരക്കൽ ഗീവറുഗീസ കത്തനാരെ അയച്ചിട്ടുണ്ടു. കോട്ടയം ഇടവകയിൽനിന്നും ശെഖരിപ്പാൻ നമ്മുടെ കൊച്ചുറമ്പാശനെ ഏല്പിക്കയും ചെയ്തു. കൊച്ചി ഇടവകയിൽ യാത്രസമയം ആ പള്ളികളിൽ കരെറി പൊകാമെന്നുവച്ചു അവിടെക്കു ആരെയും നിശ്ചയിച്ചു അയച്ചിട്ടില്ല. കൊച്ചുറമ്പാശനും സ്ലീബാശെമ്മാശനും നമ്മുടെഗീവറുഗീസുമല്പാനും നമ്മോടുകൂടെ പോരുവാൻ ഉറച്ചിട്ടുണ്ടു. മലയാളത്തിൽനിന്നും ഒരു മെത്രാപ്പോലീത്തായും അതിനോടടുത്തവരും ഈ മുഖ്യസ്ഥലത്തേക്കു ഇതെവരെക്കും പോകാതിരുന്നു ആദ്യമായി പോകുന്ന ഈ യാത്രയിൽ മലയാളത്തുള്ള ഈ വലിയജനത്തിൽനിന്നു മുഖ്യമായ ഒരുവഴിപാടു ധൎമ്മശേഖരം അവിടെ കൊണ്ടുചെന്നു എല്ലാവൎക്കും വെണ്ടി കാഴ്ചവയ്ക്കുന്നതു ഒരു ചുരുങ്ങിയ സംഖ്യ ആയിരുന്നാൽ അല്പം പോരാത്തതെന്നു തോന്നുന്നു. ഉണ്ടായാലും ഇല്ലെങ്കിലും ദൈവതിരുവിഷ്ടപ്രകാരം നാം ഒരുങ്ങിയതു തീൎച്ചതന്നെ. എങ്കിലും നമ്മുടെ സമുദായത്തിനു കുറച്ചു പോരെന്നുമാത്രമെയുള്ളു. ൟ തെക്കേദിക്കുകളിൽ നാം സഞ്ചരിക്കുന്ന സ്ഥലങ്ങളിൽ ഒക്കെയും ടി-വഴിപാടും നമ്മുടെ യാത്രച്ചിലവിനു വേണ്ടുന്നതും വലിയ ഭക്തിപൂൎവ്വം തന്നു ഏല്പിച്ചുവരുന്നുണ്ടു. ൟ സംഗതികളെല്ലാം വിവരമായി നമ്മുടെ ഇടവകപത്രികയിൽ ഉടനെ പ്രസിദ്ധപ്പെടുത്തി കാണ്മാൻ ആഗ്രഹിക്കുന്നു.

ശെഷംവിവരങ്ങൾക്കു പിന്നാലെ എഴുതിഅയയ്ക്കയും ചെയ്യാം?

## സൂചനകൾ

മാർദീവന്നാസ്യോസ സിമ്മനാരിയും താഴത്തങ്ങാടി ഇംഗ്ലീഷപള്ളിക്കൂടവും വൎഷാന്ത്യ പരീക്ഷകഴിഞ്ഞു ക്രിസ്തുമസ ഒഴിവിനായി പൂട്ടിയിരിക്കുന്നു.

മദ്രാസിൽ ഒരുവലിയമഹാൻ ക്രിസ്ത്യാനിമാൎഗ്ഗം അനുസരിച്ചതിനെക്കുറിച്ചു നമ്മുടെ സഹജീവിയായ താരക ഒരിക്കൽ ഘോഷിച്ച പ്രസംഗങ്ങളെക്കുറിച്ചു ഞങ്ങൾ അല്പം സംശയം പറഞ്ഞിട്ടുണ്ടായിരുന്നുവല്ലോ. ഇപ്പോൾ ആ വിദ്വാൻ പ്രായശ്ചി

ത്തം ചെയ്തു ഹിന്ദുമതത്തിലേക്കുതന്നെ ചേർന്നിരിക്കുന്നപോലും.

ഒരു പരദേശയാത്ര— ഈയ്യാണ്ടു വലിയ നോമ്പിന്റെ ആരംഭത്തോടുകൂടി നി. വ. ദി. ശ്രീ. മാർ ഗ്രിഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു യെറുശലേമിലേക്കു യാത്രചെയ്വാൻ നിശ്ചയിച്ചിരിക്കുന്നതായി അറിയുന്നു. ശുദ്ധ പട്ടണത്തിൽ നമ്മുടെ കർത്താവിന്റെ പരിശുദ്ധ കബറുങ്കലേക്കു വഴിപാടു കൊടുപ്പാൻ നിയോഗമുള്ളവർ പലരും ഉണ്ടെന്നു അറിയുന്നു. അവർ തങ്ങളുടെ വഴിപാടു തിരുമനസ്സിലെ ഏല്പിക്കാവുന്നതാണ.

ഒരുലേഖനം— വെനറബൾ ആർച്ച്ഡീക്കൻകോശി അവർകളുടെ പ്രസംഗത്തെക്കുറിച്ചു പത്രികയിൽ ഉണ്ടായിരുന്ന പ്രസംഗത്തിലെ ചില സംഗതികളെ വിവരിച്ചുകേൾപ്പാൻ ആഗ്രഹിക്കുന്നതായി ഒരു ലേഖനം ഞങ്ങൾക്കു കിട്ടിയിരിക്കുന്നു. ലേഖകന്റെ പേർ ലേഖനത്തിൽ എഴുതിയിരിക്കുന്നതും കൂടിന്റെ പുറത്തു എഴുതിയിരിക്കുന്നതും പരസ്പരവ്യത്യാസപ്പെട്ടുകാണുന്നതും ഈ ലേഖകൻ ആരെന്നോ എവിടുത്തുകാരൻ എന്നോ അറിയിക്കുന്ന സ്വകാര്യകത്തു ഇല്ലാത്തതുംകൊണ്ടു അതിനെക്കുറിച്ചു ഗൌനിപ്പാൻ ഇടയില്ലെന്നു അയാൾ അറിയേണ്ടതാകുന്നു.

റഷ്യാചക്രവർത്തി— ഈയ്യിടെ നാടുനീങ്ങിയിരിക്കുന്നു. മരണദിവസം മുതൽ മൂന്നു ദിവസത്തേക്കു റഷ്യാമഹാരാജ്യത്തുള്ള എല്ലാ പള്ളികളിലും മരിച്ച ആത്മാവിനുവേണ്ടി കുർബാന ചൊല്ലി. പല സ്ഥലങ്ങളിലും ഗവർമ്മെണ്ടിൽനിന്നു ദരിദ്രന്മാർക്കു ഭക്ഷണം കൊടുക്കയും ചെയ്തു. എന്താ പറയേണ്ടതു, റഷ്യൻ ബൈബൾസൊസൈറ്റി എന്നൊരു വേദപുസ്തകസമൂഹം യൌനായ സഭയിലും ഉണ്ടു. അവർ ഒട്ടു പുസ്തകം അടിച്ചുവിടുന്നതുമുണ്ടു. വായിക്കുന്നവർ ആരുമില്ലാ, അല്ലെങ്കിലൊണ്ടോ മരിച്ച ആളിനുവേണ്ടി ഈ മൂഢാചാരങ്ങൾ നടത്തുന്നു, വേദപുസ്തകത്തിന്റെ കഴമ്പു മനസ്സിലായവർ നമ്മുടെ നാട്ടിന്റെ മൂലയിൽ ചിലർമാത്രമെ ഉള്ളു. അവർ വായിച്ചു വായിച്ചു ചെന്നപ്പോൾ വ്യഭിചാരംചെയ്ക, വ്യഭിചാരിണികളേയും ഗർഭിണികളേയും വിവാഹം ചെയ്ക, ഇങ്ങനെയുള്ളവരെ കെട്ടിപ്പാൻ നാല്പതുമുഴം മൽമൽ പ്രതിഫലം പറ്റുക ഈ വകയ്ക്കു ധാരാളം വേദസാക്ഷി കണ്ടിട്ടുണ്ടത്രെ.

പരിശുദ്ധന്മാരോടുള്ള അപേക്ഷ— ഇതു വേദവിരോധമാണെന്നു മിത്രത്തിൽ ഒരു ലേഖകനു ഈയ്യിടെ വെളിപാടുണ്ടായിരിക്കുന്നു. കശ്ശകശ്ശ പാഠസാക്ഷികളുടെ സംഖ്യകളും ചൂണ്ടികാണിച്ചിട്ടുണ്ടു. ഒന്നല്ലങ്കിൽ ഒന്നു പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയെ ന്യൂനതപ്പെടുത്തത്തക്കതൊ അതൊടു സംബന്ധമുള്ളതൊ അല്ലാ. ഇതിനെക്കാൾ ഭേദം ആദ്യപുസ്തകം ൧-ാം അദ്ധ്യായം മുതൽ വെളിപാടിന്റെ അവസാനംവരെയുള്ള വാക്യങ്ങളുടെ സംഖ്യ പംക്തി പംക്തിയായി എഴുതുകയായിരുന്നു. വാക്യങ്ങളുടെ പിശകുകൾ കാണിപ്പാൻ ഒരു പത്രം മുഴുവൻ മതിയാകാത്തതിനാൽ ഇതിൽ അധികം വിസ്തരിപ്പാൻ തല്ക്കാലം ഏനമില്ലാ. വന്ദനയും പ്രാർത്ഥനയും രണ്ടാണെന്നു മിത്രം ഇതുവരെ ധരിച്ചിട്ടില്ലെങ്കിൽ ഇനിയെങ്കിലും റിഫെണ്ട്യു നോക്കി പഠിക്കട്ടെ. നമ്മുടെ സഹജീവിക്കു മറവി അധികമുണ്ടെന്നു തോന്നുന്നു. വേണമെങ്കിൽ ഒരിക്കൽകൂടെ ആവർത്തിക്കാം. ഇടയ്ക്കു മാപ്പു ചോദിക്കാൻ സാല്ലുന്മാരെ പറഞ്ഞയക്കയില്ലെന്നു ആദ്യമെ കരാറു ചെയ്യണം.

ആനപ്രാമ്പാൽപള്ളി— ഈ പള്ളിയിൽ സുറിയാനിപട്ടക്കാരുടെ കർമ്മംതടുക്കുവാൻ നവീകരണകത്തനാർ ചെയ്ത ശ്രമങ്ങളെയും വ്യവഹാരത്തെയുംകുറിച്ചു ഇതിനുമുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടായിരുന്നു. ഇതുകൊണ്ടും തൃപ്തിപ്പെടാതെ പരമാർത്ഥികളായ സുറിയാനിപട്ടക്കാർ ലഹളയ്ക്കു ഭാവിച്ചിരിക്കുന്നു എന്നും അവരോടു ജാമ്യം വാങ്ങിക്കണമെന്നും അർഹതയില്ലാത്ത തലവടി ഇംഗ്ലീഷ പള്ളിക്കാരിൽ ചിലരെക്കൊണ്ടു നവീകരണക്കാർ ഹർജികൊടുപ്പിച്ചു. ഈയ്യിടെ സുറിയാനിപ്പള്ളിയിൽ ജാമ്യം വാങ്ങിക്കേണ്ട കാര്യം അന്വേഷിക്കുന്നതു ഇംഗ്ലീഷകാരുടെ ചുമതലയാണുപോലും. എന്തിനു ഏറെപ്പറയുന്നു അതിനും വിസ്തരിച്ചു ബാവാകക്ഷികൾ സന്മാർഗ്ഗികളും ജാമ്യം കൊടുപ്പാൻ ആവശ്യമില്ലാത്തവരും ആണെന്നുള്ളടത്തോളം സത്യവാനായ കൊല്ലം ൧-ാം ക്ലാസ്സമജിസ്ത്രേട്ട നീലകണ്ഠയ്യർ അവർകൾ തീർച്ചപ്പെടുത്തി. പള്ളിയിൽകർമ്മം നടത്തുവാനുള്ള അവകാശത്തെപ്പറ്റി സങ്കടമുള്ള നവീകരണക്കാർ സിവിൽ ബോധിപ്പിച്ചു ഒരുതീർച്ച ഉണ്ടാകുന്നതുവരെ ഇരു കക്ഷികളും പള്ളി തുറക്കയും പ്രവേശിക്കയും ചെയ്യരുതെന്നും വിധി കല്പിച്ചിരിക്കുന്നു. ആങ്ങള ചത്തിട്ടും നാത്തൂന്റെ ദുഃഖം കാണണമെന്നുള്ള തലവടി ഇംഗ്ലീഷ പള്ളിയിലെ സഭക്കാരുടെ ആഗ്രഹം സാധിച്ചു. പക്ഷെ ചത്തതു ആങ്ങളയാണെന്നു ഒരു ദോഷം മാത്രമെ ഉള്ളു.